# തമസോ മാ ജ്യോതിർഗമയ






ആദ്ധ്യാത്മികപഠനത്തിനായി

നായർ സർവീസ് സൊസൈറ്റി പ്രസിദ്ധീകരിക്കുന്ന

കൈപ്പുസ്തകം




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# തമസോ മാ
# ജ്യോതിർഗമയ




ആദ്ധ്യാത്മികപഠനത്തിനായി
നായർ സർവീസ് സൊസൈറ്റി പ്രസിദ്ധീകരിക്കുന്ന
കൈപ്പുസ്തകം

## ഉള്ളടക്കം

# ആമുഖം

ശാസ്ത്രസാങ്കേതികമണ്ഡലങ്ങളിലും കലാസാഹിത്യരംഗങ്ങളിലും അഭിമാനകരമായ നേട്ടങ്ങൾ സ്വാതന്ത്ര്യാനന്തരം കേരളീയർ കൈവരിച്ചിട്ടുണ്ട്. എന്നാൽ കഴിഞ്ഞ രണ്ടുമൂന്നു ദശകങ്ങൾക്കകം കേരളീയസമൂഹത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ധാർമ്മികമൂല്യക്ഷയം ആരെയും അമ്പരപ്പിക്കുന്നതാണ്.

സ്വന്തം കുടുംബത്തിൽനിന്നും പരിസരങ്ങളിൽനിന്നുമാണ് കുട്ടികൾ ധാർമ്മികമൂല്യങ്ങൾ ഉൾക്കൊള്ളുന്നത്. കുടുംബബന്ധങ്ങളിലും വ്യക്തിബന്ധങ്ങളിലും സംഭവിച്ചുകൊണ്ടിരിക്കുന്ന ശൈഥില്യംകൊണ്ട് ആ പരിശീലനക്കളരികൾ ഏറെക്കുറെ നഷ്ടമായി. തുടർന്ന് വിദ്യാലയങ്ങളിൽനിന്നാണ് ഈ മൂല്യബോധം കുട്ടികൾക്കു ലഭിക്കുന്നത്. പഴയകാലത്തെ പാഠ്യഭാഗങ്ങൾ, ഉദാത്തമായ ഗുരുശിഷ്യബന്ധം മുതലായവയിൽനിന്നുമാണ് ജീവിതവിജയത്തിന് ഉപകാരപ്രദമായ ധാർമ്മികമൂല്യങ്ങളെക്കുറിച്ച് അറിവുനേടിയിരുന്നത്.

ഇപ്പോഴത്തെ പാഠ്യപദ്ധതിയിൽനിന്ന് മൂല്യാധിഷ്ഠിതപാഠങ്ങൾ അപ്രത്യക്ഷമായി. ഗുരുശിഷ്യബന്ധം തകർന്നു. ഗുരുനിന്ദയാണ് തഴച്ചുവളർന്നത്. ഗുരുക്കന്മാരും സ്വധർമ്മനിധനത്തിലൂടെ മൂല്യത്തകർച്ചയ്ക്ക് ശക്തിപകർന്നു.

വിദ്യാലയത്തിനു പുറത്തുവന്നപ്പോൾ ആദർശനിഷ്ഠനും സദാചാരനിരതനും മൂല്യധിഷ്ഠിതപ്രവർത്തനങ്ങളിൽ മുഴുകിയവനുമായ ഒരു നേതാവിനെയും കണ്ടെത്താൻ കുട്ടികൾക്കു കഴിഞ്ഞില്ല. പിന്നെ, അവർ ചെന്നുപെട്ടത് ധർമ്മവും നീതിബോധവും സഹജാവബോധവും സ്നേഹവും കാരുണ്യവുമില്ലാത്ത ഒരുകൂട്ടം ആളുകളുടെ കൈയിലാണ്. അങ്ങനെ സാക്ഷരകേരളം രാക്ഷസകേരളമായിമാറി.

ചുരുക്കത്തിൽ ധാർമ്മികമൂല്യങ്ങൾ നേടാനുള്ള അവസരങ്ങളെല്ലാം നമ്മുടെ കുട്ടികൾക്ക് നഷ്ടപ്പെട്ടതിന്റെ അനന്തരഫലമാണ് കേരളത്തെ ഇന്നത്തെ ദുരവസ്ഥയിൽ കൊണ്ടെത്തിച്ചത്.

ഇതിനൊരു പരിഹാരം കാണാനുള്ള ശ്രമം സ്വന്തം സമുദായത്തിൽനിന്നുതന്നെ തുടങ്ങണമെന്ന് നായർ സർവീസ് സൊസൈറ്റിയുടെ ഇപ്പോഴത്തെ നേതൃത്വമാണ് തീരുമാനിച്ചത്. അതിന് പ്രചോദനം നല്കിയത് പ്രാതസ്മരണീയനായ ആചാര്യൻ മന്നത്തു പത്മനാഭൻ, സ്വന്തം സമുദായത്തിന്റെ ഉത്കർഷത്തിനുവേണ്ടി ഒരു ജീവിതകാലം മുഴുവൻ നടത്തിയ നിഷ്കാമമായ പ്രവർത്തനങ്ങളാണ്.

കുടിപ്പകകൾ, അനാചാരങ്ങൾ, അന്ധവിശ്വാസങ്ങൾ, ഗർഹണീയമായ ജാതിചിന്ത, ബ്രാഹ്മണരോടുള്ള അപഹാസ്യമായ വിധേയത്വം, അദ്ധ്വാനവൈമുഖ്യം മുതലായവയിൽ ശ്രീ മന്നത്തു പത്മനാഭന്റെ കാലത്തെ നായർസമുദായം കുരുങ്ങിക്കിടന്നു. അവരിൽ ഉറങ്ങിക്കിടന്ന മംഗലമഹാശക്തിയെ തൊട്ടുണർത്തി സംഘടിതരും, കർമ്മനിരതരും അനാചാരമുക്തരും ആക്കിമാറ്റിയത്, കർമ്മയോഗിയായ ശ്രീ മന്നത്തു പത്മനാഭന്റെ നിസ്തന്ദ്രമായ പരിശ്രമമാണ്.

ഇന്നത്തെ നായർസമുദായത്തിലെ കുട്ടികളും സ്വത്വബോധം നശിച്ച്, ധാർമ്മികമൂല്യങ്ങളില്ലാത്ത ഒരു തലത്തിലേക്ക് കുതിച്ചുപായുകയാണ്. ധർമ്മാധിഷ്ഠിതമായ ഉദ്ബോധനം കൊണ്ടേ അവരെ മടക്കിക്കൊണ്ടുവരാൻ കഴിയൂ. ഈ മഹായത്നത്തിന് ക്രിയാത്മകമായ ഒരു പദ്ധതി ആവിഷ്കരിച്ച് നമ്മുടെ കുട്ടികളെ മൂല്യച്യുതിയിൽനിന്നു രക്ഷിക്കാൻ വേണ്ടിയാണ്, നായർസമുദായത്തിന്റെ പുരോഗതിക്ക് നൂതനമായ ചില കർമ്മപദ്ധതികൾ ആവിഷ്ക്കരിച്ചുകൊണ്ടിരിക്കുന്ന നായർ സർവീസ് സൊസൈറ്റി ഇതിലൂടെ ശ്രമിക്കുന്നത്.

ഭൂതിമത്തായ ഭാരതീയസംസ്കാരത്തിന് രൂപം നല്കിയത് വേദോപനിഷത്തുകൾ, ഇതിഹാസപുരാണങ്ങൾ മുതലായവയിലൂടെ മഹത്തായ ഒരു പ്രപഞ്ചദർശനവും ഈശ്വരസങ്കല്പവും ആവിഷ്ക്കരിച്ച ഋഷീശ്വരന്മാരാണ്. ഇതിലൂടെ ഉരുത്തിരിഞ്ഞ സനാതനധർമ്മമാണ് പില്ക്കാലത്ത് ഹിന്ദുമതമെന്ന പേരിലറിയപ്പെട്ടത്. സ്വന്തം പൈതൃകത്തിന്റെ ആധാരശിലകളാണ് ഇവയെല്ലാം. ഇവയെക്കുറിച്ചുള്ള ബാലപാഠമാണ് കുട്ടികളെ പരിശീലി

പ്പിക്കേണ്ടത്. അവയിലൂടെമാത്രമേ യുവതലമുറയ്ക്ക് സ്വത്വബോധവും ആദ്ധ്യാത്മികമൂല്യാധിഷ്ഠിതമായ ഒരു ദിശാബോധവും നല്കാൻ കഴിയൂ.

ഇതിനുവേണ്ടി തയ്യാറാക്കിയ ഒരു കൈപ്പുസ്തകമാണ് "തമസോമാ ജ്യോതിർഗമയ". ധാർമ്മികച്യുതിയുടെ അന്ധകാരത്തിൽപെട്ട് വഴികാണാതെ ഉഴലുന്ന ജനതയ്ക്ക് വിജ്ഞാനസൂര്യന്റെ പ്രകാശം നല്കി അനുഗ്രഹിക്കണേ എന്ന സാർവകാലിക പ്രസക്തിയുള്ള പ്രാർത്ഥന ഋഷിമാർ ഉപദേശിച്ചുകൊടുത്തതാണ്. മറ്റെന്നത്തെക്കാളും പ്രസക്തി ഇന്ന് ഈ പ്രാർത്ഥനയ്ക്കുണ്ട്. അതുകൊണ്ടാണ് ഈ കൈപ്പുസ്തകത്തിന് ബൃഹദാരണ്യ ഉപനിഷത്തിലെ ഒരു മന്ത്രത്തിന്റെ രണ്ടാമത്തെ വരി ശീർഷകമായി കൊടുത്തത്. മന്ത്രഭാഗം മുഴുവൻ ഒടുവിൽ കൊടുത്തിട്ടുണ്ട്. പരിശീലകർക്കുവേണ്ടി തയ്യാറാക്കിയ കൈപ്പുസ്തകത്തിന്റെ ഒന്നാം ഭാഗമാണിത്.

ഒരുകാലത്ത് അനാചാരങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും കൂരിരുട്ടിൽ വഴിമുട്ടിയലഞ്ഞ നായർസമുദായത്തെ വിജ്ഞാനസൂര്യന്റെ പ്രകാശം നല്കി, നേർവഴി കാണിച്ചുകൊടുക്കാൻ ശ്രീ മന്നത്തു പത്മനാഭന് പ്രേരണ നല്കിയത് ഇതുപോലുള്ള ഉപനിഷത്‌വാക്യങ്ങളാണ്. അദ്ദേഹത്തിന്റെയും ശ്രീ ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു എന്നീ ആദ്ധ്യാത്മികാചാര്യന്മാരുടെയും സംക്ഷിപ്തചരിത്രവും അവരുടെ സംഭാവനയുടെ സംഗ്രഹവും ഈ കൈപ്പുസ്തകത്തിന്റെ തുടർന്നുപ്രസിദ്ധീകരിക്കുന്ന രണ്ടാം ഭാഗത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

ഈ പദ്ധതിയുടെ ഉപദേഷ്ടാവും കൈപ്പുസ്തകരചയിതാവും പുരാണേതിഹാസങ്ങളിൽ പണ്ഡിതനും ഗ്രന്ഥകാരനുമായ പ്രൊഫ. വട്ടപ്പറമ്പിൽ ഗോപിനാഥപിള്ളയാണ്.

പെരുന്ന
1.12.2013

**ജി. സുകുമാരൻനായർ**
ജനറൽ സെക്രട്ടറി
നായർ സർവീസ് സൊസൈറ്റി

# സനാതനധർമ്മവും ഹിന്ദുമതവും

സനാതനധർമ്മം എന്നറിയപ്പെട്ടിരുന്ന, ഭാരതീയരുടെ പ്രപഞ്ചദർശനത്തിന് ഏതുകാലംമുതലാണ് 'ഹിന്ദുമതം' എന്ന പേരു ലഭിച്ചത് എന്നതിന് കൃത്യമായ രേഖകളൊന്നുമില്ല.

'ഹിന്ദു' എന്ന പദത്തിന്റെ ഉല്പത്തിയെക്കുറിച്ചുള്ള ചില അഭിപ്രായങ്ങൾ താഴെച്ചേർക്കുന്നു -

1. പ്രാചീന പേർഷ്യൻഭാഷയിൽ 'സ' എന്ന അക്ഷരം 'ഹ' എന്നാണുച്ചരിച്ചിരുന്നത്. അങ്ങനെ സിന്ധു, ഹിന്ദു ആയി. തുടർന്ന് 'സിന്ധുനദീതടവാസികൾ' 'ഹിന്ദുക്കൾ' എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി.
2. ഹിമാലയത്തിലെ 'ഹി' എന്ന അക്ഷരവും, 'ഇന്ദുസരോവര'ത്തിലെ (ഇന്ത്യൻ മഹാസമുദ്രത്തിലെ) 'ന്ദു'വും ചേർന്നാണ് ഹിന്ദു എന്ന പദം ഉണ്ടായതെന്നാണ് മറ്റൊരു പക്ഷം. അങ്ങനെ ആ സേതുഹിമാലയം ഉള്ള ഭൂവിഭാഗത്തിലുള്ളവരെല്ലാം 'ഹിന്ദു'ക്കൾ എന്ന പേരിൽ അറിയപ്പെട്ടു.

സഹസ്രാബ്ദങ്ങളായി വളർന്നുവികസിച്ച ഭാരതീയസംസ്കാരത്തെ (പൈതൃകത്തെ) സ്വന്തം ജീവിതദർശനമായി സ്വീകരിച്ചിട്ടുള്ളവരാണ് ഹിന്ദുക്കൾ.

"ഒരു ജീവിതരീതിയെന്നല്ലാതെ മറ്റൊരുവിധത്തിലും ഹിന്ദുമതത്തെ വിവരിക്കാൻ സാധ്യമല്ല." (1966-ലെ ഒരു സുപ്രീംകോടതിവിധി)

"ആദരവോടുകൂടി വേദങ്ങളെ സ്വീകരിക്കുക, മോക്ഷപ്രാപ്തിക്ക് വിവിധ മതങ്ങളുണ്ടെന്നു സമ്മതിക്കുക, ആരാധിക്കേണ്ട ദേവന്മാർ നിരവധിയാണെന്ന സത്യം അംഗീകരിക്കുക ഇതെല്ലാമാണ് മറ്റു മതങ്ങളിൽനിന്നു ഹിന്ദുമതത്തെ വേർതിരിക്കുന്നത്." (ലോകമാന്യബാല ഗംഗാധരതിലകൻ)

മറ്റു മതങ്ങൾക്കെല്ലാം ഓരോരോ സ്ഥാപകരും മതഗ്രന്ഥങ്ങളുമുണ്ട്. ഹിന്ദുമതത്തിന് അത്തരമൊരു സ്ഥാപകനോ, ഒരു പ്രത്യേക ഗ്രന്ഥമോ ഇല്ല.

മതത്തിനു വിചാരമെന്നർത്ഥം. കാര്യം, കാരണം ഇവയുടെ സൂക്ഷ്മസ്വഭാവം മനസ്സിലാക്കി പൂർണ്ണമായും യുക്തിഭദ്രമായും ബോധ്യമാകുന്ന അറിവാണ് മതം.

ജീവജാലങ്ങളെ നിലനിർത്തുന്നത് എന്തൊക്കെയാണോ അതാണു ധർമ്മം. ലോകസംരക്ഷണത്തിന് ആവശ്യമായ സത്കർമ്മങ്ങൾ ചെയ്യുക അധർമ്മചിന്തകൾ, നിന്ദ്യകർമ്മങ്ങൾ മുതലായവയിൽനിന്ന് ഒഴിഞ്ഞുനില്ക്കുക, പരമലക്ഷ്യമായ ബ്രഹ്മത്തെ സാക്ഷാത്കരിക്കുക മുതലായവയാണ് ധർമ്മപദം കൊണ്ട് ഉദ്ദേശിക്കുന്നത്.

## ഹിന്ദുമതത്തിന്റെ ആധാരഗ്രന്ഥങ്ങൾ

ആചാര്യന്മാർ ഹിന്ദുമതത്തിന്റെ ആധാരഗ്രന്ഥങ്ങളായി നിർദ്ദേശിച്ചിരിക്കുന്നത് നാലുവേദങ്ങൾ, പത്ത് ഉപനിഷത്തുകൾ, ഭഗവദ്ഗീത എന്നിവയാണ്.

### വേദങ്ങൾ

ഋഷിമാരാണ് വേദങ്ങളുടെ കർത്താക്കൾ. വേദത്തിന് അറിവ് എന്നർത്ഥം. ശ്രുതി, ആമ്നായം എന്നിവ വേദപര്യായങ്ങളാണ്.

ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവവേദം എന്നിവയാണ് നാലുവേദങ്ങൾ.

ഹൈന്ദവചിന്തയുടെയും ഭാരതീയസംസ്കൃതിയുടെയും ആദിമൂലമാണ് വേദങ്ങൾ. ഭാരതീയരുടെ ആത്മീയസാധനകളും ദർശനവും ജീവിതവീക്ഷണവും എല്ലാം വേദങ്ങളിൽനിന്ന് ഉരുത്തിരിഞ്ഞവയാണ്.

ആത്മശുദ്ധിക്ക് ഉതകുന്നതോ, ലോകമംഗളകാരിയോ, ആത്മപ്രചോദകമോ ആയ നിരവധിമന്ത്രങ്ങൾ വേദങ്ങളിൽ ഉണ്ട്.

അഗ്നി, വായു, സൂര്യൻ, ഇന്ദ്രൻ, വരുണൻ, രുദ്രൻ, വിഷ്ണു, സരസ്വതി മുതലായ ധാരാളം ദേവതകളുടെ ഉപാസനാക്രമങ്ങൾ വേദങ്ങളിൽ കാണാം.

# ഉപനിഷത്തുകൾ

വൈദികഋഷികളാണ് ഉപനിഷത്തുകളുടെയും ഉപജ്ഞാതാക്കൾ. ഉപനിഷത്ത് പദത്തിന് പല അർത്ഥങ്ങളുമുണ്ടെങ്കിലും സാമാന്യമായി സ്വീകരിച്ചിരിക്കുന്ന അർത്ഥം ഇങ്ങനെയാണ് - ഗുരുവിന്റെ ഉപ (സമീപത്ത്) നി (താഴെ) സദ് (ഇരുന്ന്) ശ്രദ്ധാപൂർവം പഠിക്കുന്ന ബ്രഹ്മവിദ്യ (ഉപ-നി-സദ്).

വിവിധ വിഷയസംബന്ധികളായ നിരവധി ഉപനിഷത്തുകളുണ്ട്. അവയിൽ ഏറ്റവും പ്രധാനപ്പെട്ട പത്തെണ്ണത്തിന്റെ പേരുകൾ താഴെച്ചേർക്കുന്നു -

1. ഈശാവാസ്യ, 2. കേനം, 3. പ്രശ്നം,
4. മുണ്ഡകം, 5. മാണ്ഡൂക്യം, 6. കഠം,
7. തൈത്തിരീയം, 8. ഐതരേയം, 9. ഛാന്ദോഗ്യം
10. ബൃഹദാരണ്യകം

ബ്രഹ്മത്തിന്റെ സ്വരൂപം, പ്രപഞ്ചരഹസ്യം തുടങ്ങിയ വിഷയങ്ങളാണ് ഉപനിഷത്തുകളിലെ ഉള്ളടക്കം.

ഉപനിഷത്തിന്റെ മറ്റൊരു പേരാണ് വേദാന്തം.

ഭാരതത്തിൽ ഉരുത്തിരിഞ്ഞ എല്ലാ ദർശനങ്ങളുടെയും ആദിധാരകൾ ഉപനിഷത്തുകളാണ്.

# നാലു വേദാന്തമഹാവാക്യങ്ങൾ

1. പ്രജ്ഞാനം ബ്രഹ്മ (ഐതരേയം)
(പ്രജ്ഞാനംതന്നെയാണ് ബ്രഹ്മം. പ്രജ്ഞാനം [ലോകത്തെ സമസ്തവസ്തുക്കൾക്കും ആധാരമായ ചൈതന്യമാണ് പ്രജ്ഞാനം.]

2. അഹം ബ്രഹ്മാസ്മി - ബൃഹദാരണ്യകം
(ഞാൻ ബ്രഹ്മമാകുന്നു.)

3. അയം ആത്മാ ബ്രഹ്മ (മാണ്ഡുക്യം)
(ഈ ആത്മാവുതന്നെയാണ് ബ്രഹ്മം)

4. തത്ത്വമസി (ഛാന്ദോഗ്യം)
തത് – ത്വം – അസി. (അത് [ബ്രഹ്മം] നീ തന്നെയാകുന്നു.)

## മറ്റു ചില പ്രധാന ഉപനിഷത്‌വാക്യങ്ങൾ

5. സത്യം വദ ധർമ്മം ചര (തൈത്തിരീയം)
(സത്യം പറയുക, ധർമ്മം അനുഷ്ഠിക്കുക.)

6. അസതോമാ സത് ഗമയാ
തമസോമാ ജ്യോതിർഗമയ
മൃത്യോർമാ അമൃതം ഗമയ (ബൃഹദാരണ്യകം)
(എന്നെ അസത്തിൽനിന്ന് സത്തിലേക്ക് നയിക്കുക, എന്നെ അന്ധകാരത്തിൽനിന്ന് പ്രകാശത്തിലേക്കു നയിക്കുക, മൃത്യുവിൽനിന്ന് എന്നെ അമൃതത്തിലേക്കു നയിക്കുക.)

7. ഉത്തിഷ്ഠത ജാഗ്രത പ്രാപ്യവരാൻ നിബോധത (കഠം)
(എഴുന്നേല്ക്കുക, ഉണരുക, വിശിഷ്ടരായ ആചാര്യന്മാരെ പ്രാപിച്ച് ആത്മതത്ത്വത്തെപ്പറ്റി അറിയുവിൻ.)

8. സത്യമേവ ജയതേ നാനൃതം (മുണ്ഡകം)
(സത്യംതന്നെ ജയിക്കുന്നു, അസത്യം ജയിക്കുന്നില്ല.)

നമ്മുടെ കലാലയങ്ങൾ, സർവകലാശാലകൾ, നിയമനിർമ്മാണസഭകൾ, കോടതികൾ തുടങ്ങി പല സ്ഥാപനങ്ങളിലെയും ആദർശവാക്യങ്ങൾ വേദം, ഉപനിഷത്ത്, ഇതിഹാസങ്ങൾ മുതലായവയിൽനിന്ന് തിരഞ്ഞെടുത്തവയാണ്.

## പുരാണങ്ങൾ

ഹിന്ദുമതഗ്രന്ഥങ്ങളിൽ ഏറ്റവും പ്രചാരം നേടിയിട്ടുള്ളവയാണ് പുരാണങ്ങൾ.

പണ്ട് സംഭവിച്ചതോ, മേലിൽ സംഭവിക്കാവുന്നതോ ആയ കാര്യങ്ങളെപ്പറ്റി പ്രതിപാദിക്കുന്നവ എന്നാണ് പുരാണങ്ങളുടെ ഒരു നിർവചനം.

പണ്ടു സംഭവിച്ചത് എന്നാണ് മറ്റൊരു നിർവചനം.

യജ്ഞപ്രസാദമായി വേദങ്ങളോടൊപ്പം പുരാണങ്ങളും ഉണ്ടായി എന്ന് അഥർവവേദത്തിലും, പുരാണം വേദമാണെന്ന് ശതപഥബ്രാഹ്മണത്തിലും, പുരാണം പഞ്ചമവേദമാണെന്ന് ഛാന്ദോഗ്യോപനിഷത്തിലും പറഞ്ഞിരിക്കുന്നു.

പുരാണങ്ങളിലെ ബഹുദേവതാസങ്കല്പങ്ങളും അവതാര വിവരണങ്ങളും ത്രിമൂർത്തികളുടെ മാഹാത്മ്യകഥനവും, നാനാതരം സ്തുതികളും എല്ലാം വളരെച്ചുരുക്കി വേദങ്ങളിൽ സൂചിപ്പിച്ചിട്ടുണ്ട്. ഈ വിഷയങ്ങൾ സാധാരണക്കാർക്കുകൂടി മനസ്സിലാക്കാൻ പാകത്തിൽ രസകരമായി വിവരിച്ചിട്ടുള്ളവയാണ് പുരാണങ്ങൾ.

കല, സാഹിത്യം, ഭൂഗോളഖഗോളാദികളുടെ വിവരണം, വിവിധ ശാസ്ത്രങ്ങൾ, ആചാരാനുഷ്ഠാനങ്ങൾ, വ്രതോപാസനകൾ, രാജാക്കന്മാരുടെയും മറ്റും വംശാവലികൾ മുതലായവയെല്ലാം പുരാണങ്ങളിൽ വിവരിച്ചിട്ടുണ്ട്.

പതിനെട്ടുപുരാണങ്ങളുടെയും കർത്താവ് വേദവ്യാസനാണെന്നാണ് പരമ്പരാഗതവിശ്വാസം.

## അഷ്ടാദശ (18) പുരാണങ്ങൾ

1. ബ്രഹ്മപുരാണം
2. വിഷ്ണുപുരാണം
3. ശിവപുരാണം
4. ഭാഗവതപുരാണം
5. പത്മപുരാണം
6. നാരദപുരാണം
7. മാർക്കണ്ഡേയപുരാണം
8. അഗ്നിപുരാണം
9. ഭവിഷ്യപുരാണം
10. ബ്രഹ്മവൈവർത്തപുരാണം
11. ലിംഗപുരാണം
12. വരാഹപുരാണം

13. സ്കന്ദപുരാണം
14. വാമനപുരാണം
15. കൂർമ്മപുരാണം
16. ഗരുഡപുരാണം
17. മത്സ്യപുരാണം
18. ബ്രഹ്മാണ്ഡപുരാണം

ഈ അഷ്ടാദശപുരാണങ്ങൾക്കൊപ്പം അതിപ്രസിദ്ധമായ ദേവീഭാഗവതത്തെയും അഷ്ടാദശമഹാപുരാണങ്ങളിൽ ഒന്നായി പരിഗണിക്കുന്നു. ചില പട്ടികകളിൽ ഭാഗവതം ഉപപുരാണമാണ്.

ഈ പതിനെട്ടു മഹാപുരാണങ്ങളുടെയും സാരം ഒറ്റ ശ്ലോകത്തിൽ താഴെ കൊടുക്കുന്നു -

"പതിനെട്ടുപുരാണത്തിൽ
വ്യാസൻചൊന്നതു രണ്ടുതാൻ
പരോപകാരമേ പുണ്യം
പാപമേ പരപീഡനം."

## ഇതിഹാസങ്ങൾ

ഹിന്ദുമതഗ്രന്ഥങ്ങളിൽ പ്രചുരപ്രചാരം ലഭിച്ചിട്ടുള്ള കൃതികളാണ് ഇതിഹാസങ്ങൾ.

പണ്ടു സംഭവിച്ചതോ മേലിൽ സംഭവിക്കാവുന്നതോ ആയ കാര്യങ്ങളെപ്പറ്റി ധർമ്മോദ്ബോധനാത്മകമായ രീതിയിൽ രസകരങ്ങളായ കഥകളിലൂടെ വിവരിക്കുന്നവയാണ് ഇതിഹാസങ്ങൾ. വേദതത്ത്വങ്ങൾ വളരെ ലളിതമായ രീതികളിൽ ഇതിഹാസങ്ങളിൽ വിവരിച്ചിരിക്കുന്നു. അതുകൊണ്ട് ഇതിഹാസപുരാണങ്ങൾ പഞ്ചമവേദമെന്ന് പ്രശംസിക്കപ്പെടുന്നു.

നമ്മുടെ ഇതിഹാസങ്ങൾ രാമായണവും മഹാഭാരതവുമാണ്.

ശ്രീരാമചരിതമാണ് രാമായണത്തിലെ പ്രമേയം. വാല്മീകിയാണ് ഇതിന്റെ കർത്താവ്. അദ്ദേഹത്തെ ആദികവിയെന്നും,

രാമായണത്തെ ആദികാവ്യമെന്നുമാണ് അഭിജ്ഞർ വിശേഷിപ്പി ച്ചിരിക്കുന്നത്.

രണ്ടാമത്തെ ഇതിഹാസം ഭാരതമാണ്. വ്യാസനാണ് ഈ ഗ്രന്ഥത്തിന്റെ കർത്താവ്. കൗരവരുടെയും പാണ്ഡവരുടെയും കഥയാണ് ഈ കൃതിയിലെ കേന്ദ്രപ്രമേയം. നളചരിതം, ശാകു ന്തളം തുടങ്ങിയ പ്രസിദ്ധ കഥകൾ ഭാരതത്തിലെ ഉപകഥകളിൽ ചിലതാണ്. ഉപനിഷത് സാരസർവസ്വമായ ശ്രീമദ് ഭഗവദ്ഗീത, മഹാഭാരതത്തിലെ ഭീഷ്മപർവത്തിലാണ് നിബന്ധിച്ചിരിക്കുന്നത്. "യതോ ധർമ്മ സ്തതോ ജയഃ" (ധർമ്മമുള്ളിടത്ത് ജയം ഉണ്ട്) എന്ന സാർവകാലികപ്രസക്തിയുള്ള വിശിഷ്ടോപദേശം ഭാരത ത്തിലുള്ളതാണ്.

## സ്മൃതികൾ

ഹിന്ദുമതത്തിൽ വേദത്തിനു തുല്യം പ്രാധാന്യമുള്ളതാണ് സ്മൃതികൾ. ഓർമ്മിക്കപ്പെട്ടത് എന്നാണ് സ്മൃതിപദത്തിനർത്ഥം. പരമ്പരാഗതമായ ആചാരവ്യവഹാരങ്ങളുടെ സംഹിതയാണ് സ്മൃതി. അതുകൊണ്ട് ഹിന്ദുക്കളുടെ ധർമ്മശാസ്ത്രമെന്നും സ്മൃതികൾക്കു പേരുണ്ട്. ജനനം മുതൽ മരണാനന്തരം വരെയുള്ള കർമ്മങ്ങൾ, സാമൂഹികവും രാഷ്ട്രീയവുമായ നിയമങ്ങൾ മുത ലായവ സവിസ്തരം ഈ കൃതികളിൽ വിവരിക്കുന്നു.

നമ്മുടെ സ്മൃതികളിൽ പ്രഥമസ്ഥാനം മനുസ്മൃതിക്കാണ്. പരാശരസ്മൃതി, യാജ്ഞവല്ക്യസ്മൃതി, ആപസ്തംബസ്മൃതി തുടങ്ങിയവയാണ് മറ്റു സ്മൃതികൾ.

ശ്രുതിവചനത്തിനു വിപരീതമായി സ്മൃതിയിൽ എന്തെ ങ്കിലും വിധികളുണ്ടെങ്കിൽ ശ്രുതിപ്രമാണം അംഗീകരിക്കണം, സ്മൃതിവിധികൾ തള്ളിക്കളയണം എന്നാണ് വിധി.

# ഹിന്ദുവിന്റെ ഈശ്വരസങ്കല്പം

ദീർഘനാളത്തെ യുക്തിഭദ്രമായ മനനംകൊണ്ട് പ്രാചീനരായ ഋഷിമാർ ഒരു സത്യം കണ്ടെത്തി. നാം കാണുന്നതും കണ്ടിട്ടില്ലാത്തതുമായ മഹാപ്രപഞ്ചത്തിൽ പ്രകടമാകുന്നത് ഒരേ ചൈതന്യമാണ്. പ്രപഞ്ചത്തിന്റെ സൃഷ്ടി, സ്ഥിതി, ലയം എന്നിവയ്ക്കും ഇവയുടെ പുനരാവൃത്തിക്കും കാരണമായ ഒരു മഹാചൈതന്യമുണ്ട്. അതിന് അവർ ബ്രഹ്മമെന്ന് പേരു നല്കി. ഏതെങ്കിലും നാമം കൊണ്ടോ, രൂപംകൊണ്ടോ അതിനെ വിവരിക്കാൻ സാധ്യമല്ല. ഈ ചൈതന്യമാണ് പ്രപഞ്ചത്തിലെ സകല ചരാചരങ്ങളിലും വ്യാപിച്ചിരിക്കുന്നത്. പരമാത്മാവെന്നു വിശേഷിപ്പിക്കുന്നതും ഈ പരമസത്യംതന്നെ.

നാമരൂപാദികളില്ലാത്ത സർവേശ്വരചൈതന്യം (ബ്രഹ്മം) സാധാരണജനങ്ങളുടെ ഭക്തിക്കു വിഷയമല്ല. അതിനാൽ ആ ബ്രഹ്മത്തെ സർവഗുണസമ്പന്നനും സൃഷ്ടിസ്ഥിതിസംഹാരകാരകനും ഭക്തവത്സലനും ആയ ഈശ്വരനായിട്ട് ആരാധിക്കാനുള്ള മാർഗ്ഗങ്ങൾ ആചാര്യന്മാർ ആവിഷ്ക്കരിച്ചു.

വിവിധങ്ങളായ നാമരൂപങ്ങളോടെ ദേവാലയങ്ങളിലും മറ്റും പ്രതിഷ്ഠിച്ചാരാധിക്കുന്നത് മേൽപറഞ്ഞ ബ്രഹ്മം അഥവാ സർവേശ്വരചൈതന്യത്തെയാണ്. ഈ മഹാചൈതന്യത്തെ ഏതു രൂപത്തിൽ ആരാധിച്ചാലും എല്ലാവരും അവസാനം ചെന്നെത്തുന്നത് ഒരേ ഈശ്വരനിൽതന്നെ. ഹിന്ദുക്കളെ ബഹുദൈവവിശ്വാസികളെന്നും പാമ്പിനെയും, പക്ഷിയെയും മരത്തെയും ആരാധിക്കുന്ന പ്രാകൃതന്മാരെന്നും ആക്ഷേപിക്കുന്നവർ ഈ പൊരുളറിഞ്ഞവരല്ല. “ഏകം സത് വിപ്രാ ബഹുധാവദന്തി” എന്ന വേദവാക്യത്തിലൂടെ (ഒരേയൊരു ജഗച്ചൈതന്യമേ ഉള്ളൂ. അതിനെയാണ് പണ്ഡിതന്മാർ പല പേരുകളിൽ ഉദ്ഘോഷിക്കുന്നത്) പ്രഖ്യാപിച്ചിരിക്കുന്നത്.

ഈ ദർശനത്തിലധിഷ്ഠിതമായ തത്ത്വംകൊണ്ടാണ് ലോകത്തെ ഒരു കുടുംബമായി കാണാൻ ഭാരതീയരെ പ്രേരിപ്പിച്ചത്. സകല മതങ്ങളെയും സമഭാവനയോടെ അംഗീകരിക്കാൻ നമുക്കു കഴിഞ്ഞതും അതുകൊണ്ടാണ്. ഹിന്ദുക്കൾ മതപരിവർത്തനം നടത്താനോ, മതത്തിന്റെ പേരിൽ മഹായുദ്ധങ്ങൾ നടത്തി സാമ്രാജ്യങ്ങൾ സ്ഥാപിക്കാനോ അന്യമതസ്ഥരുടെ സാംസ്കാരികമേഖലകൾ മുഴുവൻ ഉന്മൂലനംചെയ്യാനോ മുതിർന്നില്ല. പക്ഷേ ഈ വിശാലമനസ്കതമൂലം നഷ്ടപ്പെട്ടത് ഒരു മഹാസംസ്കാരത്തിന്റെ ഉത്തമപ്രതീകങ്ങളാണ്. ഇതൊക്കെ ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇനി ശേഷിക്കപ്പെടുന്നതെങ്കിലും നിലനിർത്താൻ ശ്രമിച്ചില്ലെങ്കിൽ ചരിത്രം നമുക്കു മാപ്പു നല്കില്ല.

## അവതാരസങ്കല്പം

നാമരൂപാദികളിലൂടെ സാക്ഷാത്കരിക്കാൻ നിർഗുണനായ (സത്വരജോതമോഗുണങ്ങളില്ലാത്ത) ഈശ്വരനെ സഗുണരൂപത്തിൽ ആരാധിക്കാൻ സൗകര്യപ്രദമായ വിവിധ രൂപങ്ങളിൽ ആചാര്യന്മാർ അവതരിപ്പിച്ചു.

സൃഷ്ടിക്കുവേണ്ടി ബ്രഹ്മാവിനെയും, സംരക്ഷണ(സ്ഥിതി)നു വേണ്ടി വിഷ്ണുവിനെയും, സംഹാരത്തിനുവേണ്ടി ശിവനെയും സൃഷ്ടിച്ചു.

എപ്പോഴെങ്കിലും ധർമ്മത്തിനു ക്ഷയവും അധർമ്മത്തിന് ശക്തിയും വർദ്ധിക്കുമ്പോൾ ഇവരിലേതെങ്കിലും മൂർത്തികൾ അതിനു പരിഹാരം കാണാൻ അവതാരങ്ങൾ സ്വീകരിക്കും. അവതാരത്തിന്, താഴോട്ടിറങ്ങിവരൽ എന്നർത്ഥം. അവരുടെ സാക്ഷാൽരൂപങ്ങളില്ലാതെ, സൗകര്യാർത്ഥം ഓരോരോ രൂപങ്ങൾ സ്വീകരിച്ചുകൊണ്ട് സ്വധാമങ്ങളിൽനിന്ന് ഭൂമിയിലേക്ക് ഇറങ്ങിവരുന്നതാണ് അവതാരം.

നമ്മുടെ അവതാരങ്ങളിൽ ഏറ്റവും പ്രധാനം വിഷ്ണുവിന്റെ ദശാവതാരങ്ങളാണ്. ഇതിഹാസപുരാണാദികളിൽ ഏറ്റവും

കൂടുതൽ വിവരിച്ചിട്ടുള്ളതും ഈ അവതാരങ്ങളെക്കുറിച്ചാണ്. വിഷ്ണുവിന്റെ പത്തവതാരങ്ങൾ താഴെച്ചേർക്കുന്നു -

1. മത്സ്യം, 2. കൂർമ്മം, 3. വരാഹം, 4. നരസിംഹം, 5. വാമനൻ, 6. പരശുരാമൻ, 7. ശ്രീരാമൻ, 8. ബലരാമൻ, 9. ശ്രീകൃഷ്ണൻ, 10. കല്കി.

(ചിലർ ബലരാമനു പകരം ശ്രീബുദ്ധനെ അവതാരമായി കണക്കാക്കുന്നു.)

അവതരിക്കുന്നത് പരിപൂർണ്ണനായ പരമാത്മാവാണ്. എങ്കിലും പരമാത്മാവിന്റെ പരിപൂർണ്ണതയ്ക്ക് കുറവോ ഹാനിയോ വരുന്നില്ല. ഈശ്വരൻ അവിടെയും ഇവിടെയും പൂർണ്ണനാണ്.

ഓം പൂർണ്ണമദഃ പൂർണ്ണമിദം
പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ
പൂർണ്ണമേവാശിഷ്യതേ.

(ഈശാവാസ്യത്തിലെ ശാന്തിമന്ത്രം)

അത് (പരബ്രഹ്മം) പൂർണ്ണമാണ്. ഇതും (കാര്യബ്രഹ്മം) പൂർണ്ണമാണ്. പൂർണ്ണത്തിൽനിന്ന് പൂർണ്ണം ഉണ്ടാകുന്നു. പൂർണ്ണത്തിൽനിന്ന് പൂർണ്ണമെടുത്താൽ പൂർണ്ണം അവശേഷിക്കുന്നു.

(Infinity കൂട്ടിയാലും കുറച്ചാലും ഗുണിച്ചാലും Infinity തന്നെ എന്ന തത്ത്വം ഇവിടെ ഓർക്കുക.)

## ഭഗവദ്ഗീത

മഹാഭാരതത്തിലെ ഭീഷ്മപർവത്തിൽ 25 മുതൽ 42 വരെയുള്ള 18 അദ്ധ്യായങ്ങളിലാണ് ഗീത നിബന്ധിച്ചിരിക്കുന്നത്.

കുരുക്ഷേത്രത്തിലെ യുദ്ധരംഗമാണ് ഗീതോപദേശത്തിന്റെ പശ്ചാത്തലം. ഭഗവാൻ ശ്രീകൃഷ്ണൻ തെളിച്ച തേരിൽ അർജ്ജുനൻ സമരരംഗത്തെത്തി. ശത്രുപക്ഷത്തിൽ അണിനിരന്നിരിക്കു

ന്നത് പിതാമഹനായ ഭീഷ്മരും ഗുരുനാഥന്മാരും ഉറ്റവരായ ബന്ധുമിത്രാദികളുമാണ്. ഇവരെ എങ്ങനെ വധിക്കുമെന്നു ചിന്തിച്ച് ശോകമോഹാദികൾക്കു വശംവദനായി ഇതികർത്തവ്യതാമൂഢനായി അർജ്ജുനൻ വിവശനായി. തുടർന്ന് അർജ്ജുനനെ ഉദ്ബുദ്ധനാക്കി സ്വധർമ്മനിർവഹണത്തിന് ഭഗവാൻ നല്കുന്ന ധർമ്മോപദേശമാണ് ഭഗവദ്ഗീതയുടെ ഉള്ളടക്കം.

അർജ്ജുനന് ഭഗവാൻ നല്കുന്ന ഉപദേശം അർജ്ജുനനു മാത്രമുള്ളതല്ല. ജീവിതസമരത്തിൽ സ്വധർമ്മം നിറവേറ്റാൻ അറച്ചുനില്ക്കുന്ന ഓരോ മനുഷ്യനും നല്കുന്ന ഉപദേശംകൂടിയാണ്. അർജ്ജുനവിഷാദരോഗത്തിന് ഭഗവാൻ നല്കിയ സിദ്ധൗഷധത്തിന് മുമ്പെന്നത്തേക്കാളും ഇന്ന് കൂടുതൽ പ്രസക്തിയുണ്ട്. അശാന്തിയിലും അകർമ്മണ്യതയിലും സ്വധർമ്മനിർവഹണസന്ദേഹത്തിലും മൂല്യച്യുതിയിലുംപെട്ടുഴലുന്ന ജനങ്ങൾക്ക് അതിൽനിന്നും മോചനം പ്രാപിക്കാൻ ഭഗവദ്ഗീതയുടെ പഠനമനനങ്ങൾ വളരെ സഹായകമാകും.

സർവ ഉപനിഷത്തുകളുടെയും സാരസർവസ്വമെന്നാണ് ആചാര്യന്മാർ ഭഗവദ്ഗീതയെ വിശേഷിപ്പിച്ചിരിക്കുന്നത്. ഗീതയിലെ ചില പ്രധാന ശ്ലോകങ്ങൾ ഈ പുസ്തകത്തിന്റെ അനുബന്ധമായി ചേർത്തിട്ടുണ്ട്.

ഗീതയിലെ ആകെ ശ്ലോകങ്ങൾ 700.

| | |
|---|---|
| ശ്രീകൃഷ്ണൻ | 574 |
| അർജ്ജുനൻ | 85 |
| സഞ്ജയൻ | 40 |
| ധൃതരാഷ്ട്രർ | 1 |
| ആകെ | 700 |

# ക്ഷേത്രങ്ങളും വിഗ്രഹാരാധനയും

ബ്രഹ്മാണ്ഡരൂപത്തിലുള്ള പ്രപഞ്ചത്തിന്റെയും പഞ്ചഭൂതാത്മകമായ ശരീരത്തിന്റെയും തത്ത്വങ്ങൾ ക്രോഡീകരിച്ചുകൊണ്ടാണ് ക്ഷേത്രങ്ങൾ നിർമ്മിച്ചിരിക്കുന്നത്. മനുഷ്യന്റെ ആദ്ധ്യാത്മികവും ഭൗതികവുമായ എല്ലാ ഉത്കർഷങ്ങൾക്കും വേണ്ടിയാണ് ക്ഷേത്രങ്ങൾ നിർമ്മിച്ചിരിക്കുന്നത്.

ദേവീദേവന്മാരുടെ വിവിധ രൂപത്തിലുള്ള വിഗ്രഹങ്ങളാണ് ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുള്ളത് ഓരോന്നിനും പ്രത്യേക ധ്യാനശ്ലോകങ്ങളും പൂജാവിധികളും ആചാര്യന്മാർ നിർദ്ദേശിച്ചിട്ടുണ്ട്. സങ്കല്പശക്തി, മന്ത്രശക്തി, പൂജാവിധികൾ മുതലായവകൊണ്ടുമാണ് ശില ശിവനും, ഒരു ചാണകഉരുള ഗണപതിയുമായി മാറുന്നത്.

ശില, ലോഹം, മരം, മണ്ണ് തുടങ്ങിയവകൊണ്ടു നിർമ്മിക്കുന്ന വിഗ്രഹങ്ങൾ വിധിപ്രകാരം നിർദ്ദിഷ്ടസ്ഥലങ്ങളിൽ പ്രതിഷ്ഠിച്ച് മന്ത്രതന്ത്രാദികളും സവിശേഷപൂജാവിധികളുംകൊണ്ട് നിഗ്രഹാനുഗ്രഹശക്തിയുള്ള ദേവതകളായിമാറുന്നു. ഈ തത്ത്വമറിയാത്തവരാണ് ഹിന്ദുക്കൾ വിഗ്രഹാരാധകരായ മൂഢന്മാരാണെന്ന് ആക്ഷേപിക്കുന്നത്.

ഭാഗവതം ഏകാദശസ്കന്ധത്തിൽ ക്ഷേത്രനിർമ്മാണം, വിഗ്രഹപ്രതിഷ്ഠ, ആരാധന, പൂജാവിധികൾ മുതലായവയെക്കുറിച്ച് വിശദമായ വിവരങ്ങൾ ഭഗവാൻ ശ്രീകൃഷ്ണൻ ഉദ്ധവർക്ക് ഉപദേശിച്ചുകൊടുക്കുന്നു.

ക്ഷേത്രദർശനത്തിനെത്തുന്നവർ ചിന്ത, വാക്ക്, പ്രവൃത്തി എന്നിവയിൽ ശുദ്ധിപുലർത്തണം. മനശ്ശുദ്ധിയും ശരീരശുദ്ധിയും ക്ഷേത്രദർശനം നടത്തുന്നവർക്കുണ്ടാകണം. ഓരോ ക്ഷേത്രത്തിനും പ്രത്യേകം ചില ആചാരമര്യാദകൾ വിധിച്ചിട്ടുണ്ട്. ഭക്തർ അവയും കർശനമായി പാലിക്കണം.

പ്രതിഷ്ഠാമൂർത്തിയുടെ നിർദ്ദിഷ്ടരൂപം മനസ്സിൽ ധ്യാനിച്ചുകൊണ്ട് മന്ദമന്ദം നടന്നുവേണം ക്ഷേത്രപ്രദക്ഷിണം

നടത്തേണ്ടത്. പ്രദക്ഷിണപദത്തിലെ 'പ്ര' സർവഭയനാശത്തിന്റെയും, 'ദ' മോക്ഷദായകത്വത്തിന്റെയും, 'ക്ഷി' രോഗനാശത്തിന്റെയും, 'ണം' ഐശ്വര്യത്തിന്റെയും സൂചകമാണെന്ന് ആചാര്യന്മാർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

ഓരോ പ്രതിഷ്ഠാമൂർത്തിക്കുമുള്ള പ്രദക്ഷിണത്തിന്റെ എണ്ണം താഴെച്ചേർക്കുന്നു -

| | | |
|---|---|---|
| ഗണപതി | - | 1 |
| ശിവൻ | - | 3 |
| വിഷ്ണു | - | 4 |
| ദേവി | - | 4 |
| അരയാൽ | - | 7 |

മറ്റൊരു വിധിയനുസരിച്ചുള്ള പ്രദക്ഷിണസംഖ്യ ഇങ്ങനെയാണ് -

| | | |
|---|---|---|
| ഗണപതി | - | 1 |
| ഭദ്രകാളി | - | 2 |
| ശിവൻ | - | 3 |
| വിഷ്ണു | - | 4 |
| ശാസ്താവ് | - | 5 |
| സുബ്രഹ്മണ്യൻ | - | 6 |
| ദുർഗ്ഗ | - | 7 |
| ആൽമരം | - | 7 |

ശിവക്ഷേത്രത്തിലെ പ്രദക്ഷിണം, അഭിഷേകജലം ഒഴുകുന്ന ഓവുവരെ ചെന്നിട്ട് തിരിയെ നടന്ന് പ്രദക്ഷിണം പൂർത്തിയാക്കണം.

ഭാരതീയസംസ്കാരത്തിന്റെ പരിപോഷണത്തിന് ഭാരതത്തിലെ ക്ഷേത്രങ്ങളും തീർത്ഥാടനകേന്ദ്രങ്ങളും നിർവഹിച്ചിട്ടുള്ള പങ്ക് വളരെ വലുതാണ്. ദേശീയോദ്ഗ്രഥനത്തിന്റെ മുഖ്യഘടകങ്ങളായിരുന്നു ഇവയെല്ലാം. നാനാതരത്തിലുള്ള കലാരൂപങ്ങൾ ക്ഷേത്രാനുബന്ധികളായിട്ടാണ് ഉണ്ടായതും വികസിച്ചതും. ഭാരതത്തിലെ മഹാക്ഷേത്രങ്ങൾ ശില്പകലയുടെ മകുടോദാഹരണങ്ങളാണ്.

## വ്രതവും ഉത്സവവും

ഒരുതരം സ്വയംശുദ്ധീകരണമാണ് വ്രതം. ഉപവാസാദി പുണ്യകർമ്മങ്ങളിലൂടെയാണ് ഈ സ്വയംശുദ്ധീകരണം നടക്കുന്നത്. പുണ്യം നേടുക, പാപപരിഹാരം ഉണ്ടാകുക, ആദ്ധ്യാത്മികവും ഭൗതികവുമായ നേട്ടങ്ങൾ കൈവരിക്കുക മുതലായവയാണ് വ്രതാനുഷ്ഠാനങ്ങളുടെ ലക്ഷ്യം. ഹിന്ദുക്കളുടെ ഇടയിൽ വ്രതാനുഷ്ഠാനങ്ങൾക്ക് വളരെ പ്രമുഖമായ ഒരു സ്ഥാനമാണ് കല്പിച്ചിട്ടുള്ളത്. വ്രതസംബന്ധികളായ ചില പ്രധാന വിശേഷദിവസങ്ങളും വ്രതങ്ങളും താഴെച്ചേർക്കുന്നു -

വിഷു, ദീപാവലി, ശിവരാത്രി, ധനുമാസത്തിലെ തിരുവാതിര, വൃശ്ചികമാസത്തിലെ തൃക്കാർത്തിക, വിനായകചതുർത്ഥി, നവരാത്രികാലം, വിജയദശമി, കർക്കടകവാവ്, ഏകാദശി, മണ്ഡലപൂജ (ശബരിമല), ദ്വാദശി, സ്കന്ദഷഷ്ഠി, ശ്രീരമനവമി, ശ്രീകൃഷ്ണജന്മാഷ്ടമി, ഗുരുപൂർണ്ണിമ, ഗീതാജയന്തി, തിരുവോണം മുതലായവ. ഇവയുടെ പിന്നിലെല്ലാം ചില പുരാണകഥകളുണ്ട്.

വ്യഷ്ടിയുടെ സമഷ്ടിയുടെയും ആദ്ധ്യാത്മികവും ഭൗതികവുമായ വളർച്ചയ്ക്കും ഉള്ള നിരവധി ഘടകങ്ങളാണ് വ്രതാനുഷ്ഠാനങ്ങളിലൂടെ സമന്വയിച്ചിരിക്കുന്നത്.

ഉത്സവത്തിന് (ഉത് + സവം) മേലോട്ടുള്ള ഒഴുക്കെന്നാണ് അർത്ഥം.

പലവിധ പാകപ്പിഴകളാൽ ചൈതന്യലോപം സംഭവിച്ചു പോയ പ്രതിഷ്ഠാമൂർത്തിയുടെ വിഗ്രഹം, വിധിപ്രകാരമുള്ള പലയിനം പൂജാകർമ്മങ്ങളിലൂടെ സമ്പൂർണ്ണചൈതന്യം ഉള്ളതാക്കിത്തീർക്കുന്നത് ഉത്സവകാലത്താണ്. ഈ ചൈതന്യം പ്രതിഷ്ഠാമൂർത്തിയുടെ പുറത്തെഴുന്നള്ളിപ്പോടെ ഗ്രാമതലത്തിലേക്കൊഴുകി അവിടവും ശുദ്ധീകൃതമാവുന്നു.

ഈ ഉത്സവകാലത്തോടനുബന്ധിച്ച് പലതരം കലാപരിപാടികളും ക്ഷേത്രപരിസരത്തു നടക്കും. അവയെല്ലാം ധർമ്മോദ്ബോധകങ്ങളായിരിക്കും. ഇന്ന് ഉത്സവത്തിന്റെ പേരിൽ നടത്തുന്ന പലപേക്കൂത്തുകളും ക്ഷേത്രസംസ്കാരത്തിനു യോജിച്ചതാണോ എന്നു ചിന്തിക്കണം.

## കർമ്മഫലസിദ്ധാന്തവും പുനർജന്മവിശ്വാസവും

മനുഷ്യൻ ചെയ്യുന്ന സകലകർമ്മങ്ങൾക്കും ഫലമുണ്ട്. ഒരു കർമ്മവും ചെയ്യാതെ ഒരു വ്യക്തിക്കും ഒരുനിമിഷംപോലും കഴിഞ്ഞുകൂടാൻ സാധ്യമല്ല. ("നഹി കശ്ചിത് ക്ഷണമപി ജാതുതിഷ്ഠത്യകർമ്മകൃത്" - ഗീത 3-5). മാത്രമല്ല, കർമ്മഫലങ്ങൾ കർത്താവിനെ നിഴൽപോലെ പിന്തുടരുകയും ചെയ്യും. തന്റെ കർമ്മഫലം താൻതന്നെ ഭുജിക്കണം.

"താന്താൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ
താന്താനനുഭവിച്ചീടുകെന്നേവരൂ."

എന്ന് എഴുത്തച്ഛൻ ചൂണ്ടിക്കാട്ടിയത് ഈ കർമ്മഫലസിദ്ധാന്തമാണ്.

മനുഷ്യകർമ്മങ്ങളെ സത്കർമ്മങ്ങളെന്നും ദുഷ്കർമ്മങ്ങളെന്നും രണ്ടായി തിരിക്കാം. സത്കർമ്മങ്ങൾക്ക് പുണ്യഫലവും

ദുഷ്കർമ്മങ്ങൾക്ക് പാപഫലവുമാണ് ലഭിക്കുക. ഒരു ജന്മത്തിൽ ചെയ്യുന്ന കർമ്മഫലം ആ ജന്മത്തിൽതന്നെ ലഭിക്കണമെന്നില്ല. ശേഷിക്കുന്ന ഫലാനുഭവത്തിനുവേണ്ടി വീണ്ടുമൊരുജന്മം (പുനർജന്മം) വേണ്ടിവരും. ഇതാണ് കർമ്മഫലത്തിനെയും പുനർജന്മത്തെയും കുറിച്ചുള്ള ഭാരതീയരുടെ കാഴ്ചപ്പാട്.

## നമ്മുടെ ഗുരുസങ്കല്പം

ഹിന്ദുക്കൾ ഗുരുവിനെ സാക്ഷാത്പരബ്രഹ്മമെന്നു കരുതുന്നവരാണ്.

ഗുരുർ ബ്രഹ്മാ ഗുരുർ വിഷ്ണുഃ
ഗുരുർ ദേവോ മഹേശ്വരഃ
ഗുരുഃ സാക്ഷാത് പരംബ്രഹ്മ
തസ്മൈശ്രീ ഗുരവേ നമഃ

(ഗുരുഗീത. 1–55)

(ഗുരു ബ്രഹ്മാവാകുന്നു, ഗുരു വിഷ്ണുവാകുന്നു, മഹേശ്വരനാകുന്നു, ഗുരുതന്നെയാണ് പരബ്രഹ്മവും.)

ഗുരുമഹത്വം സൂചിപ്പിക്കുന്ന ചില ശ്ലോകങ്ങൾ താഴെ ച്ചേർക്കുന്നു –

"ഗു കാരശ്ചാന്ധകാരസ്തു
രു കാരസ്തന്നിരോധകൃത്
അന്ധകാര വിനാശിത്വാൽ
ഗുരുരിത്യഭിധീയതേ"

(ഗുരുഗീത. 1–42)

ഗുകാരം അന്ധകാരവും രുകാരമാകട്ടെ അന്ധകാരത്തെ തടുക്കുന്നതുമാണ്. അന്ധകാരമൊക്കെ നശിപ്പിക്കുന്നതുകൊണ്ട് 'ഗുരു' എന്നു പറയുന്നു.

"അജ്ഞാനതിമിരാന്ധസ്യ
ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന
തസ്മൈശ്രീ ഗുരവേ നമഃ

(ഗുരുഗീത. 1–56)

അജ്ഞാനമാകുന്ന തിമിരംകൊണ്ട് അന്ധനായവന്റെ കണ്ണ് ജ്ഞാനമാകുന്ന അഞ്ജനശലാകകൊണ്ട് ആരാൽ തുറക്കപ്പെടുന്നുവോ, ആ ഗുരുവിനായി നമസ്കാരം. അഞ്ജനശലാക = കണ്ണിൽ മഷിയെഴുതുന്നതിനുള്ള ഉപകരണം.

കർമ്മണാ മനസാ വാചാ
സർവദാരാധയേൽ ഗുരു

(ഗുരുഗീത. 1-49)

കർമ്മം, മനസ്സ്, വാക്ക് എന്നിവകൊണ്ട് ഗുരുവിനെ എപ്പോഴും ആരാധിക്കണം.

നഗുരോരധികം തത്ത്വം
നഗുരോരധികം തപഃ
നഗുരോരധികം ജ്ഞാനം
തസ്മൈശ്രീ ഗുരവേ നമഃ

(ഗുരുഗീത. 1-74)

ഗുരുവിനേക്കാൾ വലിയ തത്ത്വമില്ല, ഗുരുവിനെക്കാൾ വലിയ തപസ്സില്ല. ഗുരുവിനെക്കാൾ വലിയ ജ്ഞാനമില്ല. അങ്ങനെയുള്ള ഗുരുവിനു നമസ്കാരം.

ശിവേരുഷ്ടേ ഗുരുസ്ത്രാതാ
ഗുരൗ രുഷ്ടേന കശ്ചന

(ഗുരുഗീത. 1-85)

ശിവൻ കോപിച്ചാൽ ഗുരു രക്ഷിക്കും, ഗുരു കോപിച്ചാൽ ആരും രക്ഷിക്കാനില്ല.

ഗുരുവിനെ നീയെന്നൊരുമൊഴിചൊന്നാൽ
ഗുരുവധംചെയ്തഫലം വരുമല്ലോ
വചസാ കർമ്മണാ വചസാ നിന്ദിച്ചാൽ
വധിച്ചതിനെക്കാൾ ഫലം വരുമല്ലോ.

(എഴുത്തച്ഛൻ - മഹാഭാരതം കർണ്ണപർവം)

ജനയിതാവ് (പിതാവ്), മാതാവ്, വിദ്യാദാതാവ്, ജ്യേഷ്ഠം ഭ്രാതാവ്, അഭയദാതാവ്, ഭർത്താവ്, അഗ്നി, ആത്മാവ് മുതലായ

വർ ഗുരുക്കന്മാരാണ്. ഏതെങ്കിലും തരത്തിലുള്ള അറിവു പകർന്നു തരുന്നവരും വയോവൃദ്ധരും ഗുരുക്കന്മാർതന്നെ.

ഗുരുപത്നി, രാജപത്നി, ജ്യേഷ്ഠപത്നി, പത്നീമാതാവ്, സ്വമാതാവ് ഇവരെയെല്ലാം മാതാക്കളായി പരിഗണിക്കണമെന്ന് ധർമ്മശാസ്ത്രങ്ങൾ നിർദ്ദേശിക്കുന്നു. അതിനാൽ ഇവരും ഗുരുസമാനരാണ്.

ഗുരുനിന്ദയും ഗുരുവാക്യലംഘനവും മഹാപാതകങ്ങളായാണ് പ്രാചീനർ കരുതിയിരുന്നത്. ഗുരുത്വമില്ലാത്തവർക്ക് ഇഹത്തിലും പരത്തിലും ഗതികിട്ടില്ലെന്നാണ് ഹൈന്ദവവിശ്വാസം. മലയാളഭാഷയിലെ 'കുരുത്തംകെട്ടവൻ' എന്ന പദം ഗുരുത്വമില്ലാത്തവൻ എന്നതിന്റെ നാടൻമൊഴിയാണ്.

## ഉപസംഹാരം

ഒരു പ്രത്യേകജനതയ്ക്കുവേണ്ടി മാത്രമല്ല സനാതനധർമ്മങ്ങൾ ആചാര്യന്മാർ ഉപദേശിച്ചിട്ടുള്ളത്. വസുധൈവകുടുംബകം (ലോകം ഒരു കുടുംബമാണ്), യത്രവിശ്വം ഭവത്യേകനീഡം (എല്ലാ ജീവജാലങ്ങൾക്കും അധിവസിക്കാനുള്ള ഒരു വലിയ കൂടാണ് ഈ വിശ്വം) തുടങ്ങിയ വാക്യങ്ങൾ ലോകസാഹോദര്യത്തിൽ ഭാരതീയർക്കുള്ള അടിയുറച്ച വിശ്വാസമാണ് ചൂണ്ടിക്കാട്ടുന്നത്. വ്യക്തിയുടെ സാധനയിലൂടെ മഹാപുരുഷത്വവും അവതാരപദവിയുംവരെ നേടാമെന്നതിന് നിരവധി ഉദാഹരണങ്ങൾ നമ്മുടെ പുണ്യഭൂമിയിലുണ്ട്. ഈ അടിയുറച്ച ദർശനത്തിന്റെ ശക്തികൊണ്ടാണ് ആയുധശക്തിയുടെ പിൻബലത്തോടെ നടത്തുന്ന മതപ്രലോഭനങ്ങളെയും മതപരിവർത്തനത്തെയും അതിജീവിച്ചുകൊണ്ട് ഹൈന്ദവധർമ്മം ഇന്നും നിലനിൽക്കുന്നത്. പല പ്രാചീനസംസ്കാരങ്ങളും ഭൂമുഖത്തിൽനിന്ന് അപ്രത്യക്ഷമായെങ്കിലും ഇന്നും നമ്മുടെ സംസ്കാരം നിലനില്ക്കുന്നു. നമ്മുടെ പ്രപഞ്ചവീക്ഷണത്തിന്റെയും അതിലൂടെ രൂപംകൊണ്ട മഹത്തായ ദർശനത്തിന്റെയും അടിത്തറയിൽ പടുത്തുയർത്തിയതുകൊണ്ടാണ് അവിനാശിയായി ആ സംസ്കൃതി ഇന്നും അവശേഷിക്കുന്നത്.

ഈ മഹാസംസ്കാരത്തിന്റെ സമൃദ്ധമായ പൈതൃകത്തിന്റെ അനന്തരാവകാശികളാണ് നാം എന്ന ബോധം നമ്മുടെ പുതിയ തലമുറയ്ക്ക് നഷ്ടപ്പെടാതിരിക്കാൻ വേണ്ടതു ചെയ്യേണ്ടത് മുതിർന്ന തലമുറയുടെ കടമയാണ്.

## മൊഴിമുത്തുകൾ

ഇവയിൽ പലതും ഹൃദിസ്ഥമാക്കാൻ ശ്രമിക്കുക.

ഏകം സദ് വിപ്രാ
ബഹുധാവദന്തി (ഋഗ്വേദം. 1-164-46)

ഒരേ മൂലതത്ത്വം (പ്രപഞ്ചസത്ത) മാത്രമേ ഉള്ളൂ. വിദ്വാന്മാർ അതിനെ പലതായി പറയുന്നുവെന്നുമാത്രം.

ഏകോദേവഃ സർവഭൂതേഷുഗൂഢഃ
സർവവ്യാപീ സർവഭൂതാന്തരാത്മാ

(ശ്വേതാശ്വരോപനിഷത്ത്. 6-11)

ഏകനായ ദേവൻ (പരമാത്മാവ്) സർവജീവജാലങ്ങളിലും ഗൂഢമായി വസിക്കുന്നവനും സർവവ്യാപിയുമായ ദേവൻ അന്തരാത്മാവുതന്നെ.

മാതൃദേവോഭവ
പിതൃദേവോഭവ
ആചാര്യദേവോഭവ
അതിഥിദേവോഭവ

(തൈത്തിരീയോപനിഷത്ത്. 1-11)

മാതാവിനെ ദേവതയെപ്പോലെയും പിതാവിനെ ദേവനെപ്പോലെയും ആചാര്യനെ ദേവനെപ്പോലെയും അതിഥികളെ ദേവന്മാരെപ്പോലെയും കരുതി ആദരിക്കണം.

സത്യംബ്രുയാത് പ്രിയം ബ്രൂയാത്
നബ്രൂയാത് സത്യമപ്രിയം
പിയംച നാനൃതം ബ്രൂയാത്
ഏഷധർമ്മഃ സനാതന

(മനുസ്മൃതി. 4-138)

സത്യം പറയണം, പ്രിയമായതു പറയണം, അപ്രിയമായതു പറയരുത്. എന്നാൽ ശ്രോതാവിനു പ്രിയമെന്നു കരുതി അസത്യം പറയുകയും ചെയ്യരുത്. ഇതാണ് സനാതനമായ ധർമ്മം.

ധർമ്മ ഏവ ഹതോ ഹന്തി
ധർമ്മോ രക്ഷതി രക്ഷിതഃ
തസ്മാദ്ധർമ്മോ നഹന്തവ്യോ
മാ നോ ധർമ്മ ഹതോ വധീത്

(മനുസ്മൃതി. 8-15)

ധർമ്മത്തിന് ഹാനി ഉണ്ടാക്കുന്ന വ്യക്തിയെ ധർമ്മംതന്നെ ഹനിക്കും. അതുപോലെ, ധർമ്മരക്ഷ ചെയ്യുന്ന ആളെ ധർമ്മം തന്നെ രക്ഷിച്ചുകൊള്ളും. അതിനാൽ ധർമ്മത്തിനു ഭംഗം വരുത്തരുത്. ഹതമായ ധർമ്മം നമ്മെ ഹനിക്കാതിരിക്കട്ടെ.

യാവദ്ഭ്രിയതേ ജംരം
താവദ് സ്വത്വം ഹിദേ ഹിനാം
അധികം യോ/ഭിമന്യേത-
സസ്തേനോ ദണ്ഡമർഹതി

(ഭാഗവതം. 7-14-8)

തന്റെ വയറു നിറയ്ക്കാൻ ആവശ്യമുള്ളത്ര ആഹാരത്തിനു മാത്രമേ മനുഷ്യന് അധികാരമുള്ളു. മറിച്ച്, കൂടുതലുള്ളത് തന്റേതെന്നു കരുതുന്നവൻ ചോരനാണ്. അതുകൊണ്ടുതന്നെ ശിക്ഷാർഹനുമാണ്.

ഈശാവാസ്യമിദം സർവം

(ഈശാവാസ്യോപനിഷത്ത്)

ലോകെ മുഴുവൻ ഈശ്വരൻ വ്യാപിച്ചിരിക്കുന്നു.

മാതാപൃഥിവീമഹീയം

(ഋഗ്വേദം. 1-164-33)

ഈ മഹിമാമയിയായ ഭൂമി നമ്മുടെ അമ്മയാണ്.

ആപത്തുവന്നടുത്തീടുന്നകാലത്തു
ശോഭിക്കയില്ലെടോ സജ്ജനഭാഷിതം

(അദ്ധ്യാത്മരാമായണം കിളിപ്പാട്ട് - കിഷ്കിന്ധാകാണ്ഡം)

പ്രത്യുപകാരം മറക്കുന്ന പുരുഷൻ
ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും

(അദ്ധ്യാത്മരാമായണം കിളിപ്പാട്ട് - കിഷ്കിന്ധാകാണ്ഡം)

സത്യധർമ്മാദിവെടിഞ്ഞീടിന പുരുഷനെ
ക്രുദ്ധനാം സർപ്പത്തെക്കാളേറ്റവും ഭയക്കണം

(മഹാഭാരതം സംഭവപർവം)

ഒരുത്തൻ പാപകർമ്മം ചെയ്തീടിലതിൻഫലം
പരക്കെയുള്ള മഹാജനങ്ങൾക്കൊക്കെത്തട്ടും

(മഹാഭാരതം ഉദ്യോഗപർവം)

## ഹരിനാമകീർത്തനം

(ശ്ലോകങ്ങളും മറ്റും പൂർണ്ണമായി ഉദ്ധരിച്ച് അർത്ഥം വിശദീകരിച്ചുകൊടുക്കുക.)

1. ഓങ്കാരമായപൊരുൾ.......... (ശ്ലോകം 1)

2. ആനന്ദചിന്മയഹരേ......

(ശ്ലോകം 3)

3. അർക്കാനലാദി........... (ശ്ലോകം 4)

4. പലതും പറഞ്ഞുകളയുന്ന നാവ് (ശ്ലോകം 50)

5. യാതൊന്നുകാണ്മതു.... (ശ്ലോകം 55)

## ജ്ഞാനപ്പാന - പൂന്താനം

സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചു
തുടങ്ങി
വേർവിടാതെ കരേന്നു മേല്ക്കുമേൽ
വരെയുള്ള വരികൾ.

## മഹാഭാരതം കിളിപ്പാട്ട്

"നിറന്നപീലികൾ നിരക്കവേകെട്ടി
...........................................................................
മണിവർണ്ണൻതന്നെ തെളിഞ്ഞുകണ്ടു ഞാൻ"

(പാർത്ഥസാരഥീവർണ്ണനം - കർണ്ണപർവം)

## ഭഗവദ്ഗീത

1. വാസാംസിജീർണ്ണാനി 2-22
2. ജാതസ്യഹിധ്രുവോർ മൃത്യു 2-27
3. കർമ്മണ്യേവാധികാരസ്തേ 2-47

| | | |
|---|---|---|
| 4. | ക്രോധാത്ഭവതി | 2–63 |
| 5. | ശ്രേയാൻ സ്വധർമോ | 3–35 |
| 6. | അഥകേന പ്രയുക്തോയം | 3–36 |
| 7. | യദായദാഹി ധർമ്മസ്യ | 4–7 |
| 8. | പരിത്രാണായ സാധൂനാം | 4–8 |
| 9. | ചാതുർവർണ്യം മയാസൃഷ്ടം | 4–13 |
| 10. | വിദ്യാവിനയസമ്പന്നേ | 5-18 |
| 11. | മത്തഃപരതരം നാന്യത് | 7-7 |
| 12. | പത്രം പുഷ്പം ഫലം തോയം | 9-26 |
| 13. | മന്മനാഭവമദ്ഭക്താ | 9–34 |
| 14. | സർവധർമ്മാൻ പരിത്യജ | 18–66 |
| 15. | വിമൃശ്യൈതദശേഷേണ | 18–63–ാം ശ്ലോകത്തിലെ യഥേച്ഛസി തഥാകുരു ഉത്തര പാദം |

